# Church Weekly

Vol. 64
Issue 4
2012 April

AN ECUMENICAL PUBLICATION FROM THE ALWAYE FELLOWSHIP HOUSE

63rd YEAR OF PUBLICATION
FOUNDER CHIEF EDITOR : **Sri. N.M. ABRAHAM**



*Read*

*Subscribe*

*and suggest to others*

**SUBSCRIPTION RATES**

**Inside India**

| | | |
|---|---|---|
| Single Issue | Rs. | 6.00 |
| Annual | Rs. | 60.00 |
| Life (10 years) | Rs. | 500.00 |

**Outside India**

| | | |
|---|---|---|
| Annual | Rs. | 500.00 |
| Life (10 years) | Rs. | 4500.00 |

- Please send the articles to the Chief Editor.
- All correspondence regarding subscription may be sent to the Circulation Manager.

**CHURCH WEEKLY**

**C/o Alwaye Fellowship House,**
**Union Christian College P.O.**
**Alwaye - 683 102,**
**Kerala, South India.**
Ph : 0484-2605630

*E-mail : fellowshiphse@gmail.com*

**Visit our website**
*www.hrdalwayefellowshiphouse.info*

## മഹദ്‌വചനം

നമ്മുടെ കർത്താവ് ഉയിർപ്പിന്റെ പ്രത്യാശ പുസ്തകങ്ങളിൽ മാത്രമല്ല, ഈ പ്രപഞ്ചത്തിലെ സമസ്തവസ്തുക്കളിലും ആലേഖനം ചെയ്തിരിക്കുന്നു.

(മാർട്ടിൻ ലൂതർ)



## ഈ ലക്കത്തിൽ



# വാർത്തകൾ

## മൃതസംസ്കാര ചടങ്ങുകൾ ആഡംബരമാകാതിരിക്കുവാൻ; ശുശ്രൂഷയ്ക്കു ശവപ്പെട്ടി ഒഴിവാക്കി; പകരം സ്ട്രെച്ചർ

കൊച്ചി : എറണാകുളം സെന്റ് മേരീസ് ബസിലിക്ക ഇടവകയിൽ മൃതസംസ്കാര ശുശ്രൂഷകൾക്കു പുതിയ നിബന്ധനകൾ പ്രാബല്യത്തിലായി. സംസ്കാരത്തിനു ശവപ്പെട്ടി ഒഴിവാക്കണമെന്നാണു വികാരി ഫാ. ജോസ് ചിറമേൽ ഇറക്കിയ സർക്കുലറിലെ മുഖ്യനിർദ്ദേശം. മാർച്ച് ഒന്നിനു പുതിയ വ്യവസ്ഥകൾ പ്രാബല്യത്തിൽ വന്നു. ശവപ്പെട്ടികൾക്കായി കൂടുതൽ പണം ചെലവാക്കുന്നത് അഭിലഷണീയമല്ല. പള്ളിയിൽ നിന്നു കൊണ്ടുപോകുന്ന പ്രത്യേക സ്ട്രെച്ചറിൽ മൃതദേഹം കിടത്തിയാൽ മതിയെന്നാണു നിർദ്ദേശം. പള്ളിയിൽനിന്നു സ്ലീവാക്കുരിശും തിരിക്കാലുകളും മരണവീട്ടിലേക്കു കൊണ്ടുപോകുന്നതിനൊപ്പം മൃതദേഹം കിടത്താനുള്ള സ്ട്രെച്ചറും നല്കും. ഗ്ലാസ് മൂടിയുള്ള സ്ട്രെച്ചറിലാണു വീട്ടിൽ മൃതദേഹം കിടത്തുന്നത്.

പള്ളിയിലേക്കെടുക്കുന്നതും ഇതിൽത്തന്നെ. സെമിത്തേരി കപ്പേളയിൽ പ്രാർത്ഥനകൾക്കും അന്തിമോപചാരങ്ങൾക്കുശേഷം മൃതദേഹം സ്ട്രെച്ചറിൽത്തന്നെ വോൾട്ട് സെമിത്തേരിയിലേക്കു മാറ്റും. ഇവിടേക്കു പരേതന്റെ അടുത്ത ബന്ധുക്കൾക്കു മാത്രമാകും പ്രവേശനം. വോൾട്ടിന്റെ മുൻഭാഗത്ത് എടുത്തുമാറ്റാവുന്ന തരത്തിൽ മരിച്ചയാളുടെ ഫോട്ടോ വയ്ക്കുന്നതിനും പേരെഴുതുന്നതിനും സൗകര്യമുണ്ട്. മൃതദേഹത്തിൽ ഷൂസ് ഉപയോഗിക്കരുതെന്നും നിർദ്ദേശമുണ്ട്. കാലിൽ കോട്ടൺ സോക്സ് ഇടുന്നതാണ് അഭികാമ്യം. മൃതദേഹത്തിൽ കോട്ടൺ വസ്ത്രങ്ങൾ അണിയിക്കണം. സെമിത്തേരിയിൽ കുടുംബക്കല്ലറകൾ ഇല്ലാത്ത എല്ലാവരുടേയും മൃതസംസ്കാരം പുതിയ വോൾട്ട് സെമിത്തേരിയിലാകും നടത്തുക. ബസിലിക്ക സെമിത്തേരിയിൽ ബഹുഭൂരിഭാഗവും കുടുംബക്കല്ലറകളാണ്. പൊതുകല്ലറകൾ വളരെ കുറച്ചുമാത്രമേയുള്ളൂ. രണ്ടായിരത്തോളം കുടുംബങ്ങളുള്ള ബസിലിക്ക ഇടവകയിൽ പൊതുകല്ലറകൾ തീർത്തും അപര്യാപ്തമാണെന്ന വിലയിരുത്തലിന്റെ അടിസ്ഥാനത്തിലാണു വോൾട്ട് സെമിത്തേരി നിർമ്മിച്ചത്. സെമിത്തേരിയിൽ 180 സെന്റിമീറ്റർ നീളവും 70സെന്റിമീറ്റർ വീതിയും 65 സെന്റിമീറ്റർ ഉയരവുമുള്ള 160 വോൾട്ടുകളാണുള്ളത്. സാംക്രമിക രോഗങ്ങളാലോ മറ്റു കാരണങ്ങളാലോ മരിച്ചവരുടെ മൃതസംസ്കാരം നടത്തേണ്ടിവരുന്ന പ്രത്യേക സാഹചര്യങ്ങളിൽ നിലവിലുള്ള പൊതുകല്ലറകൾ ഉപയോഗിക്കും. മൃതസംസ്കാരച്ചടങ്ങുകൾ ആഡംബരത്തിന്റെ അവസരമായി മാറാതിരിക്കുകയെന്നതും പുതിയ സംവിധാനത്തിന്റെ ലക്ഷ്യമാണ്.

*മുഖമൊഴി....*



# പണത്തിന്റെ മീതേ സഭയും പറക്കില്ല



പണം നമ്മുടെ സമൂഹഗാത്രത്തെ അടിമുടി സ്വാധീനിച്ചിരിക്കുന്നു. രാഷ്ട്രീയത്തിലും മതത്തിലും എല്ലാം പണമാണ് കാര്യങ്ങൾ നിശ്ചയിക്കുന്നത്. ഇപ്പോൾ ഭൂരിപക്ഷം ആളുകളെയും നിയന്ത്രിക്കുന്ന തത്വശാസ്ത്രം ഇതാണ്. ഏതു വിധേനയും പണം ഉണ്ടാക്കുക; അത് സ്വന്തം സുഖത്തിനും സ്വാധീനത്തിനും ഉപയോഗിക്കുക. ഈ പണം ഉണ്ടാക്കാനുള്ള തത്രപ്പാടിൽ ബന്ധങ്ങൾ മറക്കുന്നു; മൂല്യങ്ങൾ വിസ്മരിക്കുന്നു.

മതങ്ങൾ മൂല്യങ്ങളുടെ സംരക്ഷകരാണ്. മതം എന്നല്ല പണ്ടു വിളിച്ചിരുന്നത്. ധർമ്മം എന്നായിരുന്നു. ഈ മതത്തിന്റെ ഇന്നത്തെ അവസ്ഥയോ?പണക്കാരനെ ബഹുമാനിക്കുന്ന ഒരു സംസ്കാരമാണ് സഭയിൽ ഉള്ളത്. ഏതു അവിഹിതമാർഗ്ഗത്തിൽക്കൂടിയും പണം സമ്പാദിക്കുന്നതിന് സഭാപിതാക്കന്മാർക്കുപോലും ഒരു ഉളുപ്പുമില്ല. മെത്രാൻ സ്ഥാന കാംക്ഷികളിൽനിന്ന് വലിയ തുക കോഴപ്പണം വാങ്ങിക്കുന്ന ഉന്നത സ്ഥാനികളെപ്പറ്റി കേൾക്കുന്നു. ഒരു സമ്മേളനനടത്തിപ്പുമായി ബന്ധപ്പെട്ട് ഒരു പുരോഹിതശ്രേഷ്ഠൻ പറഞ്ഞു. “പണം ആരിൽനിന്നും സ്വീകരിക്കാം. പണം ഉണ്ടാക്കിയ വഴിയെപ്പറ്റി നാം ചിന്തിക്കേണ്ടതില്ല.” ഇടവകകളിൽ സ്ഥാനം കയ്യാളുന്നത് അവിഹിത മാർഗ്ഗത്തിലൂടെ പണം കയ്യാളുന്നവരാണ്; ആത്മീയത എന്നത് തൊട്ടുതീണ്ടാത്തവർ. പെരുനാൾ നടത്തുക, പള്ളി പണിയുക, വീണ്ടും പൊളിച്ചുപണിയുക, വലിയ കൽക്കുരിശുകൾ സ്ഥാപിക്കുക ഇതൊക്കെയാണ് അവരുടെ ‘ആത്മീയ’ പ്രവർത്തനങ്ങൾ.

ദൈവത്തെപ്രതി എന്തൊരു ഒച്ചപ്പാടും ബഹളവും ആണ്. അമ്മാവൻ രാമായണം വായിക്കുന്നതിനെപ്പറ്റി പ്രശസ്തകവി വൈലോപ്പിള്ളിയുടെ രസകരമായ ഒരു പരാമർശമുണ്ട്. രാമായണം ഉറക്കെ വായിക്കുന്നത് അങ്ങു വൈകുണ്ഠത്തിൽ കേൾക്കാനാണത്രെ. ഒരു ആരാധനാലയത്തിൽ ഒതുങ്ങി നിൽക്കുന്ന ശബ്ദഘോഷം പോരെ? നരകയാതനയെപ്പറ്റിയും വരാൻ പോകുന്ന അപകടത്തെക്കുറിച്ചും ഒക്കെ പറഞ്ഞ് ഭയപ്പെടുത്തുന്ന പ്രസംഗകരുണ്ടത്രെ. അവിടെയൊക്കെ ‘തുട്ടിന്റെ’ കളിയാണ്.

ചുരുക്കത്തിൽ, മൂല്യബോധം പ്രധാനമായും നഷ്ടപ്പെടുന്നത് നമ്മുടെ മതസംവിധാനത്തിൽനിന്നാണ്.

മൂല്യം സംരക്ഷിക്കേണ്ടവർ മൂല്യധ്വംസകരാവുന്ന സമൂഹം എങ്ങനെ രക്ഷപ്പെടാനാണ്?

ദർശനം

റവ. പ്രൊഫ. തോമസ് ജോൺ

# "സ്നേഹിക്കുന്നവരെ സ്നേഹിച്ചാൽ അതിൽ എന്തു നന്മ?" (മത്താ.6:43-48)

"കൂട്ടുകാരനെ സ്നേഹിക്കുക എന്നും ശത്രുവിനെ പകെയ്ക്ക എന്നും അരുളിച്ചെയ്തത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നത്: നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ" (മത്താ.6:43-44).

മത്തായി 6:43-48-ന് സമാനമായ സുവിശേഷഭാഗം വ്യത്യസ്ത രൂപത്തിൽ ലൂക്കോസ് 6:27-38-ലും അവതരിപ്പിച്ചിരിക്കുന്നു. പശ്ചാത്തലത്തിലും ശ്രോതാക്കളിലും ഉള്ള വ്യത്യാസമായിരിക്കണം ഈ വ്യത്യസ്തതയ്ക്കും കാരണം. മത്തായി 5:38-42-ലെ പ്രതിപാദ്യവിഷയങ്ങൾ കൂടി ലൂക്കോസ് 6:27-38ൽ ഉൾപ്പെടുത്തിയിരിക്കുന്നു.

കൂട്ടുകാരൻ എന്നതിന് ഇംഗ്ലീഷിൽ ഉപയോഗിച്ചിരിക്കുന്നത് neighbour (അയല്ക്കാരൻ) എന്ന പദമാണ്. അയല്ക്കാരൻ എന്ന തർജ്ജമയായിരിക്കണം കൂടുതൽ ഉത്തമം. സ്ഥലപരമായ അടുപ്പം അല്ല, മറിച്ച് വർഗ്ഗീയവും സാമുദായികവുമായ അടുപ്പമാണ് ഈ വാക്കിൽ വിവക്ഷിച്ചിരിക്കുന്നത്. ഒരു യഹൂദനെ സംബന്ധിച്ചിടത്തോളം സഹ യഹൂദനാണ് തന്റെ അയല്ക്കാരൻ. ഈ അർത്ഥത്തിലാണ് കൂട്ടുകാരനെ സ്നേഹിക്കുക എന്ന വാക്യത്തെ പഴയ നിയമത്തിലും പുതിയ നിയമത്തിലും മനസ്സിലാക്കിയിരുന്നത്(ലേവ്യ.19:18; മത്താ.5:43; ലൂക്കോ.10:29). എന്നാൽ യേശു ഈ വാക്യത്തിന് പുതിയ നിർവ്വചനവും അർത്ഥവും നല്കുന്നു.

"ശത്രുവിനെ പകെയ്ക്കുക" എന്ന് ദൈവം അരുളിച്ചെയ്തതായി നാം വേദപുസ്തകത്തിലെങ്ങും കാണുന്നില്ല. പിന്നെ ഈ പ്രസ്താവന എങ്ങിനെ കടന്നുകൂടി? "കൂട്ടുകാരനെ സ്നേഹിക്കുക" എന്നതിൽ "ശത്രുവിനെ പകെയ്ക്കുക" എന്ന അർത്ഥം ഉൾക്കൊള്ളുന്നതായി മനസ്സിലാക്കിയിരുന്ന യഹൂദചിന്താഗതിയാണ് ഇവിടെ പ്രതിഫലിക്കുന്നത്. കൂട്ടുകാരൻ അല്ലാത്തവനെ ശത്രുവായിട്ടാണ് യഹൂദൻ കണ്ടിരുന്നത്. ശത്രു എന്നതുകൊണ്ട് നമ്മെ ശാരീരികമോ മാനസികമോ ആയി വ്രണപ്പെടുത്തിയിട്ടുള്ള, നമുക്ക് തികഞ്ഞ വിദ്വേഷം ഉള്ള ഒരാൾ എന്ന അർത്ഥം ദ്യോതിപ്പിക്കപ്പെടുന്നില്ല. യഹൂദസമുദായത്തിൽ ഉൾപ്പെടാത്തവൻ എന്നതാണ് അർത്ഥമാക്കുന്നത്. അങ്ങനെയുള്ളവരെയെല്ലാം യഹൂദർ ശത്രുക്കളായി കരുതിയിരുന്നു. സാമുദായികമോ വർഗ്ഗീയമോ ആയ സങ്കുചിത ചിന്താഗതിയാണ് ഇവിടെ പ്രകടമാകുന്നത്. സാമൂഹ്യശാസ്ത്രപരമായി 'ingroup', 'out group' വേർതിരിവാണ് നാം കാണുന്നത്.

സ്വന്തം കൂട്ടത്തിലുള്ളവരെ സ്നേഹിക്കുകയും മറ്റെല്ലാവരെയും അവഗണിക്കുകയോ മുൻവിധിയോടെ സമീപിക്കുകയോ ചെയ്യുന്ന സദാചാരബോധത്തെയും അതിലെ സ്നേഹശൂന്യതയെയും യേശു ഇവിടെ വെല്ലുവിളി

ക്കുന്നു. സ്വന്തം കുടുംബത്തിലുള്ളവരുടെ ക്ഷേമത്തിനും സുരക്ഷിതത്വത്തിനും വേണ്ടി മാത്രം പ്രവർത്തിക്കുന്നതിൽ ഒതുങ്ങി നില്ക്കുന്ന സ്നേഹം യഥാർത്ഥത്തിൽ സ്നേഹമല്ലെന്ന നിലപാടാണ് യേശു കൈക്കൊള്ളുന്നത്. അതിൽ ക്രൈസ്തവിക മായി യാതൊന്നും ഇല്ല. സ്വന്തം കുടുംബ ത്തിലുള്ളവർക്ക് വൈദ്യസഹായം ലഭിച്ചാൽ പോരാ, രോഗികളായ എല്ലാ മനുഷ്യർക്കും വൈദ്യസഹായം ലഭ്യമാക്കണം. സ്വന്തം മക്കൾ പഠിച്ചാൽ പോര, പഠിക്കാൻ കഴിവും താല്പര്യവും ഉള്ള എല്ലാ കുട്ടികൾക്കും പഠി ക്കാൻ സാധിക്കണം. സ്വന്തം കുടുംബാംഗ ങ്ങളുടെ ക്ഷേമവും വളർച്ചയും മാത്രമല്ല, എല്ലാവരുടെയും ക്ഷേമവും വളർച്ചയും നമ്മുടെ താല്പര്യമാകണം. ഇത് സ്ഥിതിസ മത്വവും നീതിയും നിരാലംബരുടെ സംരക്ഷ ണയും ഉറപ്പാക്കുന്ന സാമൂഹ്യ-സാമ്പത്തിക വ്യവസ്ഥിതിയിലൂടെ മാത്രമേ സാധ്യമാകൂ. പക്ഷേ നമ്മുടെ സങ്കുചിതമായ സാമുദായി ക-വർഗ്ഗീയ കൂട്ടായ്മകൾക്കപ്പുറത്തേക്കു വ്യാപിക്കാത്ത സ്നേഹവും കരുതലും ഒന്നും യഥാർത്ഥസ്നേഹമല്ല, സ്വാർത്ഥത യുടെ മറ്റു രൂപങ്ങൾ മാത്രമാണ്. സ്നേഹം കെട്ടിനിർത്താവുന്നതല്ല. കെട്ടിനിർത്തുന്ന തെല്ലാം ദുഷിപ്പിന് വിധേയമാകുന്നതാണ്.

**"നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ" എന്ന ആഹ്വാനത്തിലൂടെ ക്രിസ്തു അർത്ഥ മാക്കുന്നത് എന്താണ്?**

1. ജാതീയവും സാമുദായികവുമായ നമ്മുടെ സങ്കുചിതകൂട്ടായ്മകൾക്കപ്പുറ ത്തേക്ക് നമ്മുടെ സ്നേഹവും കരുതലും വ്യാപിക്കണം. Our love should transcend in-group, out-group loyalties. കൂട്ടുകാരനെ മാത്രം സ്നേഹിച്ചാൽ പോരാ, നമ്മുടെ കൂട്ട ത്തിൽപെടാത്ത, നാം ശത്രുവായി കരുതുന്ന വനെയും നാം സ്നേഹിക്കണം. സങ്കുചിത മായ പരിഗണനകളോടുകൂടിയാണ് ന്യായ ശാസ്ത്രി "എന്റെ കൂട്ടുകാരൻ ആർ"? എന്ന ചോദ്യം ഉന്നയിക്കുന്നത് (ലൂക്കോ.10:29, 25 -37). ഈ ചോദ്യത്തെ ബൗദ്ധികമായ ചർച്ച യുടെ ഒരവസരമാക്കാൻ ക്രിസ്തു അനുവ ദിക്കുന്നില്ല. അർദ്ധപ്രാണനായിക്കിടന്ന ആ മനുഷ്യനോട് ആരാണ് കൂട്ടുകാരനായി വർത്തിച്ചത്? ഏവൻ കൂട്ടുകാരനായി ത്തീർന്നു?" - എന്ന പ്രയോഗവുമായി ബന്ധ പ്പെട്ട ചോദ്യമാണ് യേശു ഉന്നയിക്കുന്നത്. സങ്കുചിതമായ യഹൂദദേശീയതയ്ക്കും സാമുദായികതയ്ക്കും യേശു എതിരാ യിരുന്നു.

2. ഉപകാരത്തിനു പ്രത്യുപകാരം ചെയ്യു വാൻ കഴിയുന്നവരുടെ, വർഗ്ഗപരമായ ഏക താനതയുള്ളവരുടെ, സമ്പന്നരുടെ, കൂട്ടായ്മ കൾക്കപ്പുറത്തേക്ക് നമ്മുടെ ഉത്തരവാദി ത്വവും കരുതലും എത്തുന്നിടത്തു മാത്രമേ യഥാർത്ഥ സ്നേഹമുള്ളൂ എന്ന് ക്രിസ്തു നമ്മെ ഓർമ്മിപ്പിക്കുന്നു. Our love should transcend reciprocity. പാരസ്പര്യത്തെ കവിയുന്നതായിരിക്കണം നമ്മുടെ സ്നേഹം. ലൂക്കോ. 6:27-35 വരെയുള്ള വാക്യങ്ങളിൽ ഉള്ളവരുടെ ഇല്ലാത്തവരോടുള്ള സമീപനം എങ്ങിനെയായിരിക്കണം എന്നതാണ് വ്യക്ത മാക്കുന്നത്. ഇവിടെ ശത്രുക്കൾ ദരിദ്രരാണ്. അവരെ സ്നേഹിക്കുവാനുള്ള ആഹ്വാന മാണ് ക്രിസ്തു നൽകുന്നത്. പലപ്പോഴും ഉള്ളവർ ഇല്ലാത്തവരെ ശത്രുക്കളായിട്ടാണ് കാണുന്നത്. അതുകൊണ്ടാണ് നമുക്ക് കുപ്പി ച്ചില്ലുകൾ വെച്ച വലിയ മതിലുകളും ഗെയി റ്റുകളും സൂക്ഷിപ്പുകാരും ഒക്കെ ആവശ്യ മായി വരുന്നത്. ഇന്ന് ധനിക-ദരിദ്ര വിഭജനം ഭൂമിശാസ്ത്രപരമായിത്തന്നെ ക്രമീകരിച്ചിരി ക്കുന്നു. അംബരചുംബികളായ അപ്പാർട്ട് മെന്റുകളും ഹൗസിങ് കോംപ്ലക്സുകളും

ഒരു വശത്ത്, ദരിദ്രരുടെ ചാളകൾ മറുവശത്ത്. ഈ പ്രകടമായ ദരിദ്ര-ധനിക വേർതിരിവിന്റെ സാഹചര്യത്തിൽ ക്രിസ്തു പറയുന്നു: "നിന്റെ പുതപ്പു എടുത്തുകളയുന്നവനു വസ്ത്രവും തടുക്കരുത്: നിന്നോടു ചോദിക്കുന്ന ഏവനും കൊടുക്ക... നിങ്ങളെ സ്നേഹിക്കുന്നവരെ സ്നേഹിച്ചാൽ നിങ്ങൾക്ക് എന്തു ഉപചാരം കിട്ടും? പാപികളും തങ്ങളെ സ്നേഹിക്കുന്നവരെ സ്നേഹിക്കുന്നുവല്ലോ... മടക്കി വാങ്ങിക്കൊള്ളാം എന്നു നിങ്ങൾ ആശിക്കുന്നവർക്ക് കടംകൊടുക്കുന്നുവല്ലോ. നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ: അവർക്ക് നന്മ ചെയ്‌വീൻ: ഒന്നും പകരം ഇച്ഛിക്കാതെ കൊടുപ്പീൻ", ലൂക്കോസിന്റെ സുവിശേഷത്തിൽ മറ്റൊരിടത്ത് (14:12-14) വർഗ്ഗപരമായി ഏകതാനതയുള്ള, നാം വിളിച്ചാൽ നമ്മെ തിരിച്ചും വിളിച്ച് പ്രത്യുപകാരം ചെയ്യുവാൻ കഴിവുള്ള നമ്മുടെ "സ്നേഹിതരെയും സഹോദരന്മാരെയും ചാർച്ചക്കാരെയും സമ്പത്തുള്ള അയല്ക്കാരെയും" അല്ല നമ്മുടെ വിരുന്നുകൾക്ക് വിളിക്കേണ്ടത് എന്ന് ക്രിസ്തു നിഷ്കർഷിക്കുന്നു. പിന്നെ ആരെയാണ് നാം വിരുന്നിനു വിളിക്കേണ്ടത്? "നീ വിരുന്നു കഴിക്കുമ്പോൾ, ദരിദ്രർ, അംഗഹീനർ, മുടന്തന്മാർ, കുരുടന്മാർ എന്നിവരെ ക്ഷണിക്കുക. എന്നാൽ നീ ഭാഗ്യവാനാകും. നിനക്കു പ്രത്യുപകാരം ചെയ്‌വാൻ അവർക്ക് വകയില്ലല്ലോ". ഉപകാരപ്രത്യുപകാര ബന്ധങ്ങളെ അതിജീവിക്കുന്നതായിരിക്കണം ക്രൈസ്തവിക സ്നേഹം.

3. സ്നേഹം വൈകാരികതയെ അതിശയിക്കുന്നതായിരിക്കണം Love should transcend passion ഇന്ന് സ്നേഹം ആകർഷണീയതയായും വൈകാരികവേഗമായും അധഃപതിച്ചിരിക്കുന്നു. ഇവയ്ക്ക് ബന്ധങ്ങളിലുള്ള പ്രാധാന്യം കുറച്ചു കാണുന്നില്ല. എന്നാൽ അവയെ സ്നേഹമായി തെറ്റിദ്ധരിക്കരുത്. സ്നേഹം വെറും വിനോദമല്ല. അത് ആത്യന്തികമായ കർമ്മമാണ് (act). ഒരു കർത്താവിന്റെ ഇച്ഛയുടെ ഉപയോഗത്തിൽനിന്നും തീരുമാനത്തിൽനിന്നും ഉളവാക്കുന്നതാണ് കർമ്മം. ആകർഷണീയമായ ഒന്നിലേക്ക് നാം വലിച്ചെടുക്കപ്പെടുമ്പോൾ, വശീകരിക്കപ്പെടുമ്പോൾ, നമ്മുടെ ഇച്ഛ പ്രവർത്തിക്കുന്നില്ല: നാം നമ്മുടെ കർമ്മത്തിന്റെ കർത്താക്കൾ അല്ലാതായിത്തീരുന്നു. അങ്ങനെയാകുമ്പോൾ നമ്മിൽനിന്നും ഉണ്ടാകുന്നത് കർമ്മമല്ല, പ്രതികർമ്മമാണ്. നമ്മെ സ്നേഹിക്കുന്നവരെ സ്നേഹിക്കുന്നത്, നമ്മുടെ ചെകിട്ടത്തടിക്കുന്നവരെ തിരിച്ചടിക്കുന്നത്, നമ്മെ ശപിക്കുന്നവരെ ശപിക്കുന്നത് എല്ലാം പ്രതികർമ്മങ്ങളാണ്. അവിടെ നമ്മുടെ ആലോചനയോ തീരുമാനമോ ഒന്നും ആവശ്യമായി വരുന്നില്ല. എന്നാൽ ശത്രുക്കളെ സ്നേഹിക്കുക, ശപിക്കുന്നവരെ അനുഗ്രഹിക്കുക, ഒരു ചെകിട്ടത്ത് അടിക്കുന്നവന് മറ്റേതും കാണിച്ചു കൊടുക്കുക (ലൂക്ക.6:27-29) ഇവയെല്ലാം കർമ്മമാണ്. ഒരു വ്യക്തിയുടെ തീരുമാനത്തിൽനിന്നും സംഭവിക്കുന്നതാണ്. **മറ്റൊരാളെ അയാളായിരിക്കുന്ന നിലയിൽ അംഗീകരിക്കുവാൻ, ആഴത്തിൽ മനസിലാക്കുവാൻ, അയാളുടെ ആവശ്യങ്ങൾ നിവർത്തിക്കുവാൻ, അയാളുടെ വളർച്ചയ്ക്കും സാക്ഷാത്ക്കാരത്തിനും വേണ്ടി കരുതുവാൻ, അയാൾക്കുവേണ്ടി ഉത്തരവാദിയാകുവാനുള്ള തീരുമാനമാണ് സ്നേഹം.** ഈ തീരുമാനം വളരെ ചെലവും അദ്ധ്വാനവും കഷ്ടപ്പാടും ഉൾക്കൊള്ളുന്നതാണ്. ഇത്തരത്തിലുള്ള സ്നേഹത്തിന്റെ തീരുമാനത്തിലും പ്രവർത്തന

ത്തിലും കൂടെയാണ് നാം സ്വർഗ്ഗസ്ഥനായ (നമ്മുടെ) പിതാവിന്റെ പുത്രന്മാരായി (പുത്രിമാരായി)ത്തീരുന്നത് (മത്താ.5:45). ഈ സ്നേഹത്തിന്റെ പരിപൂർണ്ണതയാണ് എല്ലാ സദാചാരനിഷ്ഠയുടെയും ആകെത്തുക. യഥാർത്ഥസ്നേഹത്തിന്റെ പരിപൂർണ്ണത നാം കാണുന്നത് ദൈവത്തിലാണ്. മത്തായിയുടെ സുവിശേഷത്തിൽ ഈ വാക്യംതന്നെ മനസ്സലിവിനോട് ബന്ധപ്പെടുത്തിക്കൊണ്ടാണ്. "അങ്ങനെ നിങ്ങളുടെ പിതാവ് മനസ്സലിവുള്ളവൻ ആകുന്നതുപോലെ നിങ്ങളും മനസ്സലിവുള്ളവർ ആകുവിൻ" (ലൂക്കാ.6:36). നാം ഇന്നു ധാർമ്മികത എന്നു പറയുന്നത് പലപ്പോഴും സാമൂഹ്യാനുവർത്തിത്വത്തെ (social comformity) യാണ്. സമൂഹത്തിലെ, പ്രത്യേകിച്ചും മേലാളസമൂഹം നിർദ്ദേശിക്കുന്ന, അവർക്ക് അനുഗുണമായ, സമ്പ്രദായങ്ങളെ അനുസരിക്കലാണ്. സമൂഹത്തെ അനുസരിക്കലല്ല യഥാർത്ഥ സദാചാരം. ദൈവത്തെ അനുസരിക്കലാണ്. ഇതു പലപ്പോഴും രാജാക്കന്മാരേയും മനുഷ്യാധികാരങ്ങളെയും അനുസരിക്കാതിരിക്കലായിത്തീരുന്നു. മാത്രവുമല്ല, ഈ സദാചാരത്തിന്റെയെല്ലാം ആകെത്തുക സ്നേഹമാണ്. അതിന്റെ മൂർത്തമായ ആവിഷ്ക്കാരമാണ് യേശുക്രിസ്തുവിന്റെ ക്രൂശിലെ ദൈവികവെളിപാടിൽ നമുക്ക് നല്കപ്പെട്ടിരിക്കുന്നത്.

സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവാണ് സ്നേഹത്തിന്റെയും സൽഗുണ പൂർണ്ണതയുടെയും മാതൃകയും മാനദണ്ഡവും. അവൻ നമ്മെ സ്നേഹിച്ചത് നാം ആകർഷണീയരായിട്ടല്ല. നാം അവന്റെ വ്യവസ്ഥകൾക്കനുസരിച്ച് ജീവിച്ചിട്ടുമല്ല. ക്രിസ്തുവോ നാം പാപികളായിരിക്കുമ്പോൾ തന്നെ നമുക്കുവേണ്ടി മരിക്കയാൽ ദൈവം തനിക്കു നമ്മോടുള്ള സ്നേഹത്തെ പ്രദർശിപ്പിക്കുന്നു (റോമ.5:8). അവനെ തിരസ്ക്കരിക്കുമ്പോഴും അവൻ നമ്മെ സ്നേഹിക്കുന്നു, നമ്മെ പിന്തുടരുന്നു; നമ്മുടെ നന്മയ്ക്കും തിരിച്ചുവരവിനും വേണ്ടി താല്പര്യപ്പെടുന്നു. അവൻ നമ്മുടെ സ്വാതന്ത്ര്യത്തെയും തന്നെപ്പോലും തിരസ്ക്കരിക്കാനും ക്രൂശിലേറ്റാനും ഉള്ള അവകാശത്തെയും ആദരിച്ചുകൊണ്ടുതന്നെ വേട്ടപ്പട്ടിയെപ്പോലെ നമ്മെ പിന്തുടരുന്നു (Hound of Heaven). ഈ സ്വർഗ്ഗീയ സ്നേഹത്തിന്റെയും സമർപ്പണത്തിന്റെയും തീരുമാനത്തിന്റെയും അദ്ധ്വാനത്തിന്റെയും ആകെത്തുകയാണ് ക്രിസ്തുവിന്റെ ക്രൂശ്. "അവൻ മനുഷ്യരാൽ നിന്ദിക്കപ്പെട്ടും ത്യജിക്കപ്പെട്ടും വ്യസനപാത്രമായും രോഗം ശീലിച്ചവനായും ഇരുന്നു... നാം അവനെ ആദരിച്ചതുമില്ല. സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു; നമ്മുടെ വേദനകളെ അവൻ ചുമന്നു; ... എന്നാൽ അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം മുറിവേറ്റും നമ്മുടെ അതിക്രമങ്ങൾ നിമിത്തം തകർന്നും ഇരിക്കുന്നു. നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്റെ മേൽ ആയി. അവന്റെ അടിപ്പിണരുകളാൽ നമുക്ക് സൗഖ്യം വന്നുമിരിക്കുന്നു" (യെശ.53:3-5). ഇപ്രകാരമാണ് യേശുക്രിസ്തുവിൽ ദൈവം നമുക്ക് സൗഖ്യം നൽകുന്നത്. ഇതിന്റെ സ്ഥാനത്താണ് പല ദിവ്യന്മാരും ഇന്ന് യാതൊരു ചെലവും മുറിവും ഇല്ലാതെ അപഹാസ്യമായ കുതന്ത്രങ്ങളിലൂടെ ജനത്തിന്റെ രോഗത്തെ ലഘുവായി ചികിത്സിക്കുന്നത്. സ്നേഹത്തിന്റെ ശക്തിക്കു മാത്രമേ ലോകത്തിന് സൗഖ്യം നൽകുവാനും ചരിത്രത്തെ രൂപപ്പെടുത്തുവാനും കഴിയൂ എന്നതിന്റെ ഉറപ്പാണ്, അംഗീകാരമാണ്, പുനരുത്ഥാനം. ക്രിസ്തുവിന്റെ ക്രൂശിൽ ശരണപ്പെട്ടുകൊണ്ട് നമ്മുടെ ക്രൂശ് വഹിച്ചുകൊണ്ട് പുനരുത്ഥാനത്തിന്റെ ജീവൻ നല്കുന്ന, വിമോചിപ്പിക്കുന്ന, ശക്തിക്ക് സാക്ഷ്യം വഹിച്ചുകൊണ്ട് ജീവിക്കുവാൻ നമുക്ക് കഴിയണം. ●

ബൈബിൾ ചിന്തകൾ

ഡോ.എൻ.എം. മത്തായി നെടുംചാലിൽ

# പെനിയേൽ (ഉല്പത്തി 32:31)
## (The place where I saw God)

യാക്കോബ് ഹാരാനിൽ തന്റെ അമ്മാവനായ ലാബാന്റെ വീട്ടിൽനിന്നും പിതൃഭവനത്തിലേക്ക് വലിയ ആശങ്കയോടും സഹോദരൻ ഏശാവിനോടുള്ള ഭയത്താലും വരുന്ന വഴിയിൽ യാമ്പോകു കടവുകടത്തി ഭാര്യമാരേയും മക്കളേയും പരിവാരത്തേയും അക്കരെ കടത്തിവിട്ട്, തനിയേ ഇരുന്നപ്പോൾ, ദൈവം അവനോടു ഒരു മല്പിടുത്തം നടത്തുന്നതാണ് ഈ ഭാഗം. "നീ എന്നെ അനുഗ്രഹിച്ചാലല്ലാതെ ഞാൻ നിന്നെ വിടുകയില്ല" എന്നു പറഞ്ഞു. തന്റെ തുടയുടെ മാംസം തളർന്നിട്ടും ദൈവവുമായി ഒരു മല്പിടുത്തം നടത്തി യിസ്രായേൽ (Prince of God) എന്ന നാമം ദൈവത്തിൽ നിന്നും വാങ്ങിയ ഒരു സ്ഥലത്തിനാണ് പെനിയേൽ എന്ന നാമം. ഈ വാക്കിന്റെ അർത്ഥം The place where I saw God എന്നാണ്.

മനുഷ്യജീവിതത്തിൽ പ്രതിസന്ധികളെ നേരിടാത്ത ആരുംതന്നെ ഉണ്ടെന്നു തോന്നുന്നില്ല. ഇപ്രകാരമുള്ള പ്രതിസന്ധികളെ നേരിടുമ്പോൾ എന്നെ ഇതിൽനിന്നു കരേറ്റാതെ നിന്നെ ഞാൻ വിടുകയില്ല എന്ന നിശ്ചയദാർഢ്യത്തോടെ ദൈവത്തെ മുറുകെ പിടിക്കുന്നവരാണോ നാം? അതോ നൈരാശ്യത്തോടെ പിന്മാറുന്നവരാണോ; അതോ മറ്റു ദൈവങ്ങളെ ആശ്രയിക്കാൻ വ്യഗ്രത കാട്ടുന്നവരാണോ; എന്നു നാം നമ്മോടുതന്നെ ശാന്തമായി ചോദിക്കേണ്ടിയിരിക്കുന്നു. പ്രതിസന്ധികൾ വ്യക്തിതലത്തിലും സമൂഹതലത്തിലും സഭാതലത്തിലും രാഷ്ട്രതലത്തിലും എന്നും നിലനിൽക്കുന്നുണ്ട്. ഇങ്ങനെയുള്ള അവസരങ്ങളിൽ ലോകാവസാനത്തോളെ ഞാൻ നിന്നോടു കൂടെ ഉണ്ട് എന്ന നമ്മുടെ അരുമനാഥന്റെ വാക്കുകളിൽ ഉറച്ചുനിന്നു സഹിഷ്ണുതയോടെ ക്രിസ്തീയമൂല്യങ്ങളെ ബലികഴിക്കാതെ ദൈവത്തെ മുറുകെ പിടിച്ച് മുമ്പോട്ടുപോകുവാൻ ഉള്ള വിശ്വാസം നമ്മിൽ ഉണ്ടോ എന്നു ശാന്തമായി ചിന്തിക്കുന്നതു നന്നായിരിക്കും. സഭാതലത്തിൽ വേദനാജനകമായ അനേകം അനുഭവങ്ങൾ നാം നേരിട്ടുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണ് ഇത്. ഇനി നമുക്ക് കോടതിമാത്രമേ ആശ്രയമുള്ളൂ. Mussle Power മാത്രമേ ആശ്രയമുള്ളൂ. ഇപ്പോൾ സുവിശേഷം പറഞ്ഞിട്ടു കാര്യമില്ല എന്നൊക്കെ ചിന്തിക്കുന്നത് യാക്കോബിന്റെ രീതിയിൽ ചിന്തിക്കാതെ ദൈവവുമായുള്ള ഏറ്റുമുട്ടലിൽ പരാജയപ്പെടുകയല്ലേ? മുട്ടിപ്പായി ദൈവത്തിൽ എല്ലാം സമർപ്പിച്ച് പ്രാർത്ഥിച്ചാൽ ഉത്തരം കിട്ടാത്ത ഒരു പ്രശ്നവും നമുക്കില്ല.

യിസ്രായേൽ മക്കൾ കാളക്കുട്ടിയെ ഉണ്ടാക്കി നമസ്ക്കരിച്ച സംഭവത്തിൽ ക്ഷുഭിതനായ മോശയും അതുപോലെ തന്റെ ജനത്തോടു കോപിച്ച യഹോവയും യിസ്രായേൽ ജനത്തെ നിർദ്ദയം ശിക്ഷി

ക്കുവാൻ തീരുമാനിച്ചപ്പോഴും തന്നെ ഏൽപ്പിച്ച ജനത്തോടുള്ള അകമഴിഞ്ഞ സ്നേഹത്തിന്റെ പ്രതീകമാണ് പുറപ്പാട് 32:32ൽ കാണുന്നത്. ''ഒരു ദൈവത്തെ അവർ ഉണ്ടാക്കി എങ്കിലും അവരുടെ പാപം ക്ഷമിക്കണമേ. അല്ലെങ്കിൽ നീ എഴുതിയ നിന്റെ പുസ്തകത്തിൽനിന്നും എന്റെ പേർ മായിച്ചുകളയണമേ.'' എത്ര വലിയ സ്നേഹമാണ് മോശ തന്റെ ജനത്തോട് കാണിക്കുന്നത്. ഇതിനേക്കാൾ വലിയ ഒരു സ്നേഹത്തിന്റെ പ്രാർത്ഥന നാം എവിടെയാണു കാണുന്നത്. യിസ്രായേലിന്റെ പാപം ക്ഷമിക്കുംവരെ മോശ ദൈവത്തെ വിട്ടില്ല.

അചഞ്ചലമായ വിശ്വാസവും നിശ്ചയ ദാർഢ്യവും ദാനിയേലിന്റെ പുസ്തകം 3:25ൽ കാണുന്നു. ശദ്രക്, മേശക്ക്, അബേദ്നെഗോ എന്നിവരെ തീച്ചൂളയിൽ എറിഞ്ഞിട്ടും ദൈവത്തിലുള്ള പിടിത്തത്തിൽനിന്ന് അവർ മാറിയില്ല. ദൈവം തീച്ചൂളയിൽ അവരോടുകൂടെ ഇറങ്ങിവന്നു.

ദാവീദ് വേറൊരു രീതിയിൽ ദൈവവുമായി അഭിമുഖീകരിക്കുന്നത് 2സാമുവേൽ 12:7 ൽ നാം വായിക്കുന്നു. ഹിത്യനായ ഊരിയാവിന്റെ ഭാര്യയെ അപഹരിക്കുന്നതിനുവേണ്ടി അമ്മോന്യരുടെ വാളാൽ അവനെ കൊലപ്പെടുത്തിയ പാപം നാഥാൻ മുഖാന്തിരം ദാവീദിനെ അറിയിക്കുന്നത് നമുക്ക് ഒരു വലിയ വെളിച്ചം വീശുന്ന അറിവാണ്. നമ്മളും ദൈവത്തെ ഈ രീതിയിൽ കാണുവാനുള്ള ധാരാളം അവസരങ്ങൾ നമ്മുടെ ജീവിതത്തിലും പരിശുദ്ധാത്മാവിന്റെ സഹായത്താൽ പിറകോട്ടു തിരിഞ്ഞുനോക്കിയാൽ കാണാൻ കഴിയും. ദാവീദിന് കുറ്റബോധം വന്നപ്പോൾ രചിച്ച 51ാം സങ്കീർത്തനം നുറുങ്ങിയ ഹൃദയത്തോടെ നാമും ചൊല്ലേണ്ടതാണ്. 'തത്തമ്മേ പൂച്ച പൂച്ച' എന്ന രീതിയിൽ ചൊല്ലിയിട്ട് എന്തു കാര്യം?

യോഹന്നാന്റെ സുവിശേഷം 6:66-68ൽ കർത്താവു തന്റെ മാംസ രക്തങ്ങൾ നമ്മുടെ നിത്യജീവനുവേണ്ടി നൽകുന്നു എന്നു പറഞ്ഞതുകേട്ട് തന്നെ അനുഗമിച്ച പലരും തന്നെ വിട്ടുപോയി. അപ്പോൾ യേശു തന്റെ ശിഷ്യന്മാരോട് 'നിങ്ങൾക്കും വേണമെങ്കിൽ വിട്ടുപോകാം' എന്നു പറഞ്ഞതുകേട്ട് പത്രോസ് ''ഞങ്ങൾ ആരുടെ അടുക്കൽപോകും നിത്യജീവന്റെ വചനങ്ങൾ നിന്റെ പക്കൽ ഉണ്ടല്ലോ'' എന്നു പറഞ്ഞു. നിന്നെ വിട്ട് മറ്റൊരിടത്തും ഞങ്ങൾ പോകുകയില്ല എന്ന ആ വിശ്വാസ പ്രഖ്യാപനം നമുക്കും ഒരു പാഠമാകട്ടെ.

രണ്ടായിരം കൊല്ലത്തെ പാരമ്പര്യം അവകാശപ്പെടുന്ന നമ്മളോടു കർത്താവു ചോദിക്കുന്ന ഒരു ചോദ്യമുണ്ട്. 'മനുഷ്യപുത്രൻ വരുമ്പോൾ വിശ്വാസം കണ്ടെത്തുമോ' വിശ്വാസം വാക്കിലും ആശ്വാസം കീശയിലുമായി നാം മാറിയിട്ടുണ്ടോ; അതോ മാറുന്നുണ്ടോ എന്നു ശാന്തമായി ചിന്തിക്കുന്നത് നന്നായിരിക്കും.

നമ്മുടെ വ്യക്തി ജീവിതത്തിലും സഭാ ജീവിതത്തിലും ദൈവത്തെ മുറുകെ പിടിച്ച് 'എന്നോട് ഉത്തരമരുളി ചെയ്യാതെ നിന്നെ ഞാൻ വിടുകയില്ല ' എന്നും എന്നെ അനുഗ്രഹിച്ചാലല്ലാതെ, എന്റെ പ്രാർത്ഥനയ്ക്ക് ഉത്തരം കിട്ടാതെ നിന്നെ ഞാൻ വിടുകയില്ല എന്നും ഉത്തരം കിട്ടുമെന്ന ഉറച്ച വിശ്വാസത്തിലും എന്റെ പ്രയാസങ്ങളിലും സങ്കടങ്ങളിലും നിന്നോടുകൂടെ എന്നും ഞാനുണ്ട് അന്ത്യംവരെ എന്ന തന്റെ വാഗ്ദാനത്തിലും ഉറച്ചുനിന്നു ദൈവത്തെ മുറുകെ പിടിച്ച് നമുക്ക് മുന്നോട്ടു നീങ്ങാം.

●

സമകാലികം

ഡോ. ഡി. ബെഞ്ചമിൻ

# തിയോളജി 'ഓന്തോളജി' ആകുമ്പോൾ

പൗരോഹിത്യം, ദൈവശാസ്ത്ര സംബന്ധിയായ പല സത്യങ്ങളും വിശ്വാസികളിൽനിന്ന് മറച്ചുപിടിക്കുകയും സഭ എന്ന സ്ഥാപനത്തിന്റെ ഭൗതികമായ അഭിവൃദ്ധിക്കും പൗരോഹിത്യത്തിന്റെ അധികാരത്തിന്റെ അചോദ്യമായ നിലനില്പിനും വേണ്ട കാര്യങ്ങൾ മാത്രം ബോധിപ്പിക്കുകയും ചെയ്യുന്നു എന്നൊരു പരാതി പണ്ടേയുള്ളതാണ്. പട്ടക്കാരൻ പ്രസംഗപീഠത്തിൽനിന്നു പറയുന്നതല്ല പൊതുവേദിയിൽ നില്ക്കുമ്പോൾ പറയുന്നത്. വേദിഎക്യുമെനിസത്തിന്റേതാകുമ്പോൾ പ്രസംഗത്തിന്റെ ഉള്ളടക്കവും പരിപ്രേക്ഷ്യവും മാറും. പത്രക്കാർക്കഭിമുഖമനുവദിക്കുമ്പോഴോ, അതുവരെ പറഞ്ഞതൊന്നുമായിരിക്കുകയില്ല പറയുക. ഇതിലേതാണ് ശരിയായ നിലപാടെന്നറിയാതെ വിശ്വാസികൾ കുഴയുക സ്വാഭാവികമല്ലേ? തിയോളജി ശരിക്കും ഓന്തോളജി ആകുന്നത് അങ്ങനെയാണ്.

യേശുക്രിസ്തുവിനെ വിപ്ലവകാരിയാക്കിയപ്പോൾ സംഭവിച്ചതും ഈ ആശയക്കുഴപ്പമാണ്. പൗരോഹിത്യം ജനങ്ങളെ പരിചയപ്പെടുത്തിയ ക്രിസ്തു ദൈവപുത്രനും സർവ്വമനുഷ്യരുടേയും പാപത്തിനു പരിഹാരമായി സ്വയം അർപ്പിച്ച ദൈവത്തിന്റെ കുഞ്ഞാടുമാണ്. യേശുക്രിസ്തു പ്രസംഗിച്ചത് ദൈവരാജ്യത്തെക്കുറിച്ചും നിത്യജീവനെക്കുറിച്ചുമാണ്. ദൈവരാജ്യം നിറവേറുമെന്ന ജീവിതാവസ്ഥ എന്ന അർത്ഥമാണ് ദൈവരാജ്യത്തിന് കല്പിച്ചതെന്നും പഠിപ്പിച്ചിട്ടുണ്ട്.

ഒരു സന്ദർഭത്തിലും ഒന്നിനുവേണ്ടിയും ആയുധമെടുക്കാൻ ക്രിസ്തു ആരെയും അനുവദിക്കില്ല. ശത്രുവിനെപ്പോലും സ്നേഹിക്കാനും അവനുവേണ്ടി പ്രാർത്ഥിക്കുവാനും ഉപദേശിച്ച ക്രിസ്തു സോപാധികമായിപ്പോലും ഹിംസയെ അംഗീകരിച്ചുമില്ല. വിധിനിർണ്ണായകമായ ഒരു സന്ദർഭത്തിൽ വാളെടുത്ത പത്രോസിനോട് അതുറയിൽ ഇടാനാണ് കല്പിച്ചത്. ഒടുവിൽ പീലാത്തോസിന്റെ വിസ്താരത്തിൽ എന്റെ രാജ്യം ഐഹികമല്ല എന്ന സത്യവാങ്മൂലം സമർപ്പിക്കുകയും ചെയ്തു.

തീർച്ചയായും ക്രിസ്തു സാമൂഹിക സമത്വം അഭിലഷിച്ചിരുന്നു. അതിന് ഹിംസയുടെ മാർഗ്ഗം നിർദ്ദേശിച്ചില്ല.

യേശുക്രിസ്തു അവതരിക്കുമെന്നും അവൻ തങ്ങളെ രാഷ്ട്രീയമായ അടിമത്തത്തിൽ നിന്നും വിമോചിപ്പിക്കുമെന്നും യഹൂദന്മാർ വിശ്വസിച്ചിരുന്നു. എന്നാൽ രാജകൊട്ടാരത്തിനു പകരം പശുത്തൊഴുത്ത് തന്റെ പിറവിക്ക് തെരഞ്ഞെടുത്ത ക്രിസ്തു ഈ വിശ്വാസം പുലർത്തിയിരുന്നവരെ നിരാശരാക്കുകയായിരുന്നുവെന്ന് ക്രിസ്മസ് സന്ദേശങ്ങളിൽ പട്ടക്കാരും മേൽപ്പട്ടക്കാരും നിരന്തരം പ്രസ്താവിക്കുന്നു. അങ്ങനെയിരിക്കെയാണ് യേശുക്രിസ്തുവിന്റെ ചിത്രം ലെനിന്റെയും സ്റ്റാലിന്റെയും മാവോസേതുങ്ങിന്റെയും നിരയിൽ പ്രതിഷ്ഠിക്കുകയും ക്രിസ്തു വിപ്ലവകാരിയാണെന്ന് പ്രസ്താ

വിക്കുകയും ചെയ്തപ്പോൾ ചില അഭിവന്ദ്യ മെത്രാന്മാർ അതു നന്നായി എന്നു പ്രതികരിച്ചത്. ഇതെങ്ങനെ വിശ്വാസികളിൽ ആശയകുഴപ്പമുണ്ടാക്കാതിരിക്കും.

റെവല്യൂഷൻ എന്ന വാക്കിന് ഓക്സ്ഫോർഡ് അഡ്വാൻസ് ലേണേഴ്സ് ഡിക്ഷ്ണറി നലകുന്ന അർത്ഥം അക്രമത്തിലൂടെ ഭരണകൂടത്തെ മറിച്ചിടാനുള്ള സംഘടിതശ്രമമെന്നാണ്. ശ്രീകണ്ഠേശ്വരത്തിന്റെ മലയാളനിഘണ്ടു നല്കുന്ന ആദ്യത്തെ അർത്ഥം ഉപദ്രവം എന്നാണ്. രാഷ്ട്രീയ വ്യവഹാരത്തിൽ വിപ്ലവമെന്ന വാക്കിന് കിട്ടിയ അർത്ഥം രക്തരൂക്ഷിതമായ കലാപത്തിലൂടെ പെട്ടെന്നുണ്ടായ പരിവർത്തനം എന്നാണ്. ഇതിലേതു തത്വത്താലാണ് ക്രിസ്തു വിപ്ലവകാരിയായത്? ക്രിസ്തു റോമാ ഗവൺമെന്റിനെതിരായി കലാപം കൂട്ടുന്നു എന്നത് അന്നത്തെ പൗരോഹിത്യം അവനുനേരെ വ്യാജമായി പറഞ്ഞുണ്ടാക്കിയ ആരോപണമാണ്. ദൈവത്തിനുള്ളത് ദൈവത്തിനും കൈസർക്കുള്ളത് കൈസർക്കും കൊടുക്കാൻ പറഞ്ഞത് ക്രിസ്തു തന്നെയായിരുന്നില്ലേ?

വിപ്ലവകാരി, വിമോചകൻ, രക്ഷിതാവ് ഈ വാക്കുകൾക്കെല്ലാം അർത്ഥമൊന്നാണോ?

ലെനിനും മാവോ സേ തുങ്ങും സ്റ്റാലിനുമെല്ലാം അവരൊഴുക്കിയ മനുഷ്യച്ചോരയിലാണ്, ചരിത്രത്തിലെ തങ്ങളുടെ സിംഹാസനങ്ങൾ ഉറപ്പിച്ചിട്ടുള്ളത്. ഏറ്റവുമൊടുവിൽ ചൈനയിലെ ടിയാനൻ സ്ക്വയറിൽ ഒഴുകിയ യുവാക്കളുടെ ചുടുചോര നീതിക്കുവേണ്ടി ദൈവസന്നിധിയിലിപ്പോഴും നിലവിളിച്ചുകൊണ്ടേയിരിക്കുന്നു.

യേശുക്രിസ്തുവിന്റെ അനന്യത അവൻ അന്യർക്കുവേണ്ടി ചൊരിഞ്ഞ ചോരയാലാണ് മുദ്രയിടപ്പെട്ടിരിക്കുന്നത്. സുവിശേഷത്തിന് മറ്റ് പ്രത്യയശാസ്ത്രങ്ങളിൽ നിന്നും ഈ വ്യത്യാസമില്ലെങ്കിൽ നാമെന്തിനാണ് ക്രിസ്ത്യാനികളാകുന്നത്? **ഹിംസയെ വാഴ്ത്തുകയും അതിനെ ആദർശവൽക്കരിക്കുകയും ചെയ്യുന്ന മതങ്ങളും ദർശനങ്ങളും ഇന്ത്യയിൽ കുറവായതുകൊണ്ടാണോ സെമറ്റിക് പാരമ്പര്യത്തിൽനിന്ന് അതുപോലെയൊന്നിനെ ഇവിടെ കടമെടുത്തത്? അതാണു സത്യമെങ്കിൽ ക്രിസ്ത്യാനിത്വത്തിന്റെ ഈ നാറ്റക്കുപ്പായം ഏതു നിമിഷവും വലിച്ചെറിയാനുള്ള ധൈര്യമാണു കാട്ടേണ്ടത്.**

അഭിവന്ദ്യ പൗലോസ് മാർ പൗലോസ് പണ്ടു പറഞ്ഞതുപോലെ ക്രിസ്തു ആരുടെയും സ്വകാര്യസ്വത്തല്ല. സകലരും അവനെ രക്ഷിതാവും ദൈവപുത്രനുമായി കാണണമെന്ന ഒരു ശാഠ്യവുമെനിക്കില്ല. പിണറായി വിജയൻ ക്രിസ്തുവിനെ വിപ്ലവകാരിയാക്കിയതിൽ എനിക്കു പരിഭവവുമില്ല. അജ്ഞത എപ്പോഴും ക്ഷമിക്കപ്പെടേണ്ട തെറ്റാണ്. പക്ഷെ അതൊക്കെ ശരിയാണെന്ന് പൗരോഹിത്യം ഏറ്റുപറയുമ്പോൾ വാസ്തവമായും ഞെട്ടൽ തോന്നുന്നു. തങ്ങൾ ആത്മാവുകൊണ്ട് വിശ്വസിച്ചിട്ടില്ലാത്ത കാര്യങ്ങൾ ജനങ്ങളെ പഠിപ്പിച്ചതിന് അവർ മാപ്പു പറയുകയെങ്കിലും വേണം. എന്നിട്ടാവട്ടെ പാർട്ടിയുടെ വക്കാലത്തെടുക്കൽ.

കടപ്പാട് : ന്യൂവിഷൻ

പുസ്തകാഭിപ്രായം

ഫാ. ഡോ. ജോസഫ് ചീരൻ

# മലങ്കരയുടെ സ്നേഹപർവ്വം

## എഡി: കെ.വി. മാമ്മൻ

**പ്രസാധകർ – സെന്റ് പോൾസ് ആശ്രമം, പുതുപ്പാടി, കോഴിക്കോട്, പേജ് 134 വില 100 രൂപ**

മലയാളഭാഷയിൽ പുസ്തകപ്രസാധാനരംഗത്ത് അവഗണിക്കാനാവാത്ത സാന്നിധ്യമാണ് താൻ എന്ന് തെളിയിച്ചുകൊണ്ട് ശ്രീ. കെ.വി. മാമ്മൻ 'മലങ്കരയുടെ സ്നേഹപർവ്വം' എന്ന പേരിൽ ഒരു പുതിയ പുസ്തകം പ്രസിദ്ധീകരിച്ചിരി ക്കുന്നു. പുതുപ്പാടി കേന്ദ്രമാക്കി മലങ്കരസഭയുടെ മിഷൻ ബോർഡ് നടത്തിയ അഞ്ചാറ് പതിറ്റാണ്ടുകളിലെ അഭിമാനകരമായ സുവിശേഷപ്രവർത്തനമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. മിഷൻ ബോർഡിന്റെ ചക്രവർത്തിയായ ഡോ. ഗീവറുഗീസ് മാർ ഒസ്താതിയോസ് തിരുമേനി അഴിച്ചുവിട്ട 'മിഷൻ ദാർശനികതയുടെ' കാവൽക്കാരായി വിശ്വസ്തതയോടും സത്യസന്ധതയോടും ആത്മാർത്ഥതയോടും കൂടി ത്യാഗനിർഭരമായി നിർവഹിച്ച രാജസന്യാസിശ്രേഷ്ഠരുടെ – പി. എം. തോമസ് റമ്പാനും കെ.ഐ. ഫിലിപ്പ് റമ്പാനും – കൈകാര്യകർത്തൃത്വത്തിലൂടെ ഭാരതമെങ്ങും വ്യാപിച്ചുകൊണ്ടിരിക്കുന്ന ആ സ്നേഹശൃംഖലയുടെ ചിത്ര സംഘാതമാണ് ഒരുപറ്റം എഴുത്തുകാരുടെ സ്മരണകളിലൂടെ ഈ ഗ്രന്ഥത്തിൽ ചുരുൾ നിവരുന്നത്. 23 അദ്ധ്യായങ്ങളുള്ള ഈ ഗ്രന്ഥത്തിൽ എഡിറ്ററെ കൂടാതെ പ്രൊഫ. പി.കെ. കുര്യൻ, പ്രൊഫ. മേരി കുര്യൻ, സിസ്റ്റർ സാറാമ്മ സിറിയക്, എന്നിവർ ലേഖനമെഴുതിയിട്ടുണ്ട്.

വേദികളിലെ ആഹ്വാനങ്ങൾകൊണ്ട് ശമിക്കുന്ന ഒന്നായിരുന്നില്ല മാർ ഒസ്താത്യോസിന്റെ സുവിശേഷഘോഷണതല്പരത. ആ സുവിശേഷഘോഷണത്തിന്റെ നിർമ്മിതികളാണ് അദ്ദേഹം ആരംഭിച്ച് ജീവരക്തം കൊടുത്ത് വളർത്തിയെടുത്ത നിരവധി ജീവകാരുണ്യപ്രസ്ഥാനങ്ങൾ.

സുദീർഘമായിരുന്നു ആ കർമയോഗിയുടെ ജീവിതം. സ്വന്തമായി ഒന്നും ഒളിച്ചുവയ്ക്കാതെ സുതാര്യതയുടെ പര്യായമായ ആ ജീവിതം ഇക്കഴിഞ്ഞ മാസം എരിഞ്ഞടങ്ങി. തൽസമാനമായ സാക്ഷ്യരേഖകളുള്ള, അർഹതയുള്ള എത്ര ഇടയന്മാർ കേരളത്തിലുണ്ട്? എരിയാൻ നില്ക്കുന്ന പന്തംപോലെ അനേകം കർമ്മയോഗികളെ രൂപപ്പെടുത്തുവാനുള്ള ആവേശവും ആഹ്വാനവും ഉൾക്കൊള്ളുന്നു എന്നതാണ് 'മാറ്റങ്ങളുടെ സ്നേഹപർവ്വ'ത്തിന്റെ മൂല്യം.

മലങ്കരയുടെ സ്വർണ്ണനാവുകാരനായ ഫാ. ഡോ. ടി.ജെ. ജോഷ്വയുടെ അവതാരിക പുസ്തകത്തെ കൂടുതൽ ശ്രദ്ധേയമാക്കി. മികച്ച ആർട്ട് പേപ്പറിൽ കൊടുത്ത നാല് ഡസനിലേറെ ചിത്രങ്ങൾ ഈ പുസ്തകത്തിന്റെ അഴക് വർദ്ധിപ്പിക്കുന്നു.

കെട്ടിലും മട്ടിലും ആകർഷകത്വം വിരിയുന്ന ഈ ഗ്രന്ഥം മലങ്കരസഭയുടെ വർത്തമാനകാല ചരിത്രത്തിന്റെ അഭിമാനകരമായ 'ഏദൻകനി' എന്ന നിലയിൽ ആർഷകവും ആസ്വാദ്യവും വിജ്ഞേയവും ആണെന്ന് നിരീക്ഷിച്ചേ മതിയാവൂ. മലങ്കരയിലെ കാതോലിക്കേറ്റ് പുനഃസ്ഥാപന ശതാബ്ദിയുടെ വർഷത്തിന്റെ പാകംവന്ന ഈ കനിക്ക് ധാരാളം പിൻകനികൾ ഉണ്ടാകട്ടെയെന്ന് ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.

ബൈബിൾ ചിന്തകൾ

റവ. ജിജു ജോസഫ്

# ദൈവികസ്പർശനത്തിന്റെ വിരലടയാളങ്ങൾ

**വേദഭാഗം 1 ശമു.1:1-18**

**ആമുഖം**

മനുഷ്യജീവിതത്തിൽ വിവിധങ്ങളായ സമയങ്ങളെ അഭിമുഖീകരിക്കേണ്ടത് സ്വാഭാവികമാണ്. എന്നാൽ അത് ഒരു ജീവിതത്തിന് സഹിക്കാവുന്നതിലും വഹിക്കാവുന്നതിലും അപ്പുറമാകുമ്പോൾ ഒരുപക്ഷേ ആ ജീവിതത്തിൽ ചില വ്യത്യസ്ത സമീപനങ്ങളും രീതികളും ഉണ്ടാകുവാൻ ഇടയുണ്ട്. ഈ സാഹചര്യങ്ങളിൽ താങ്ങുവാൻ കരങ്ങൾ ലഭ്യമാകാതെ പോവുകയും ചെയ്യാറുണ്ട്. ഇത്തരം അനുഭവങ്ങളിൽ ഒരു മനുഷ്യനെ സംബന്ധിച്ചിടത്തോളം ദൈവികസ്പർശനം അതിശ്രേഷ്ഠവും പരിപാവനവും മൃദുലവും സമാധാനസന്തോഷം ലഭ്യമാകുന്നതും ആയിരിക്കും. വേദപുസ്തകത്തിന്റെ താളുകൾ വിവിധ സംഭവങ്ങൾ വിവരിക്കുന്നുണ്ടെങ്കിലും വേദനയുടെ ആഴങ്ങളിൽ ദൈവസ്നേഹത്തിന്റെ വിരൽത്തുമ്പിന്റെ സ്പർശനം തിരിച്ചറിഞ്ഞ മനോഹരമായ കഥാപാത്രത്തെ ശമുവേലിന്റെ ഒന്നാം പുസ്തകത്തിൽ വിവരിക്കുന്നു. ജീവിതത്തിന്റെ മരുഭൂമിയുടെ അനുഭവങ്ങളെ ദൈവീകസ്പർശനത്തിന്റെ സഹായത്തിൽ മരുപ്പച്ചയാക്കി തീർക്കുന്ന വ്യക്തിത്വത്തെ കാണുവാൻ സാധിക്കുന്നു.

ഹന്നായുടെ ജീവിതസാഹചര്യം പഴയനിയമ പാരമ്പര്യങ്ങളിലെ ഏറ്റവും ദുർഘടമായ അനുഭവം ആയിരുന്നു. എല്ക്കാനയുടെ രണ്ട് ഭാര്യമാരിൽ ഒരുവളായ ഹന്നായ്ക്ക് സന്താനം ഇല്ലായിരുന്നു. അതുകൊണ്ടുതന്നെ ഒരു ഭവനത്തിൽ ലഭിക്കേണ്ട കരുതലും സന്തോഷവും നഷ്ടപ്പെട്ടു. അവൾ ഏകാന്തതയുടെ തുരുത്തിൽ അകപ്പെട്ടിരിക്കുകയാണ്. കയ്പ്പേറിയ ജീവിതസാഹചര്യത്തിൽ മുമ്പോട്ടു പോകുവാൻ കഴിയാത്ത സാഹചര്യം അഭിമുഖീകരിക്കുകയാണ്. എന്താണിതിന് കാരണം? ഹന്നായ്ക്ക് സന്താനഭാഗ്യം ഇല്ലായിരുന്നു, എല്ക്കാനയുടെ മറ്റൊരു ഭാര്യയായ പെനീനയുടെ പരിഹാസവാക്കുകൾ, സമൂഹം ചോദിക്കുന്ന ചോദ്യത്തിന് ഉത്തരം നൽകുവാനുള്ള വൈമുഖ്യം. ജീവിതത്തിൽ മാത്രമല്ല എല്ലാ കാലത്തിലെയും പൊതുസമൂഹത്തിൽ മനുഷ്യൻ അഭിമുഖീകരിക്കുന്ന ചോദ്യങ്ങളാണ് ഇവയൊക്കെ. ഇന്ന് മനുഷ്യസമൂഹം ഇത്തരത്തിലുള്ള പ്രശ്നങ്ങളെ അഭിമുഖീരിക്കേണ്ടി വരുന്നു. ഹന്ന ഇന്നത്തെ ലോകത്തിനു പ്രത്യേകിച്ച് യുവതലമുറയ്ക്കും മാതൃകയാണ്. പ്രശ്നങ്ങളിലൂടെ ജീവിതം കടന്നുപോകുമ്പോൾ എല്ലാ വാതിലുകളും കൊട്ടിയടയ്ക്കപ്പെടുക സ്വാഭാവികമാണ്. ഈ അവസ്ഥയിൽ ഏവർക്കുംവേണ്ടി തുറക്കപ്പെടുന്ന വാതിൽ ദൈവത്തിന്റെ സന്നിധിയാണ്. ആ വാതിലിലേക്ക് ഹന്ന പ്രവേശിക്കുന്നു. അങ്ങനെ അവളുടെ ജീവിതത്തിലെ മരുഭൂമിയുടെ അനുഭവത്തെ മരുപ്പച്ചയും കയ്പ്പിന്റെ അനുഭവത്തെ മധുരവും ഇരുട്ടിന്റെ അനുഭവത്തെ

പ്രകാശവുമാക്കുന്നു.

ജോലിയുടെയും പഠനത്തിന്റെയും കുടുംബത്തിന്റെയും സമ്മർദ്ദങ്ങളിൽ പലപ്പോഴും യുവജനങ്ങളും ഇത്തരത്തിൽ പല കാര്യങ്ങളെയും അഭിമുഖീകരിക്കാറുണ്ട്. ഇങ്ങനെയുള്ള അവസരങ്ങളിൽ ദൈവസന്നിധിയുമായുള്ള ബന്ധം ഹൃദ്യതയും ശക്തിയും പകരുന്ന മനോഹരമായ അനുഭവങ്ങളാണ്. ഈ വേദഭാഗത്ത് ഇന്നത്തെ കാലഘട്ടത്തിന് അനുയോജ്യമായ നല്ല ചിന്തകൾ ലഭിക്കുന്നുണ്ട്.

1. തിരിച്ചറിവുകൾ. 2. പാഠങ്ങൾ 3. ഉത്തരങ്ങൽ ഈ ആശയങ്ങൾ മനുഷ്യജീവിതത്തിൽ എല്ലായ്പ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്ന യാഥാർത്ഥ്യങ്ങളാണ്.

## 1. തിരിച്ചറിവുകൾ (awareness)

ഇരുട്ടുള്ളപ്പോൾ കാഴ്ച മങ്ങുക സ്വാഭാവികമാണ്. ചലനങ്ങൾ എളുപ്പത്തിൽ സാധ്യമല്ല. വരണ്ട അവസ്ഥയിൽ ദാഹം തനിയെ ഭവിക്കുന്ന അനുഭവമാണ്. ഹന്ന തന്റെ ജീവിതത്തെ തിരിച്ചറിയുന്ന സാഹചര്യങ്ങൾ ഒന്നാം അദ്ധ്യായത്തിൽ കാണുവാൻ കഴിയും. മക്കളില്ലാത്ത അനുഭവം, തന്റെ ഭർത്താവിന്റെ ഒരു ഭാര്യയ്ക്ക് സന്താന ഭാഗ്യം ഉള്ളപ്പോൾ മറ്റൊരാൾക്ക് ഇല്ലാത്ത അവസ്ഥ അതായത് വന്ധ്യതയുടെ ക്രൂരമായ മുഖം, ഒരു പ്രത്യേകമായ ജീവിതസാഹചര്യത്തിൽ ക്രൂരമായ വാക്കുകൾകൊണ്ട് പരിഹസിക്കുന്ന പെനീന, തന്റെ അവസ്ഥയിൽ നിസ്സഹായനായി നിൽക്കുന്ന ഭർത്താവ് (1 ശമു.1:1-7).

ഹന്നായുടെ ജീവിതത്തിൽ ഈ തിരിച്ചറിവിന്റെ ആഴങ്ങൾ അവൾ മനസ്സിലാക്കി. ജീവിതത്തിന്റെ ഓരോ സാഹചര്യങ്ങളിലൂടെ കടന്നുപോകുന്ന മനുഷ്യൻ മനസ്സിലാക്കേണ്ട പരമപ്രധാനമായ ഒരു സത്യം യാഥാർത്ഥ്യങ്ങൾ എത്ര കഠിനമാണെങ്കിലും അതിനെ അംഗീകരിക്കുവാൻ സാധിക്കണം. അതേ സമയം സമചിത്തതയോടെ അഭിമുഖീകരിക്കണം. മറ്റുള്ളവരുടെ ബലഹീനതകളെ വാക്കുകൾകൊണ്ടും അംഗവിക്ഷേപങ്ങൾകൊണ്ടും പ്രവൃത്തികൾകൊണ്ടും മുറിവേൽപ്പിക്കുന്ന പ്രവർത്തനത്തിന് വേദപുസ്തകം നൽകുന്ന പേരാണ് പെനീന. പെനീന എന്ന സുനാമി പലപ്പോഴും മനുഷ്യജീവിതത്തിൽ പ്രത്യേകിച്ചും യുവത്വത്തിൽ സ്വാഭാവികമാണ്. ഈ തിരിച്ചറിവിനെ അതിജീവിക്കണമെങ്കിൽ ദൈവകൃപയുടെ മണൽക്കൂനകൾ ആവശ്യമാണ്.

## 2. പാഠങ്ങൾ (Lessons)

### പാഠം ഒന്ന്: പ്രാർത്ഥന (Prayer)

ദൈവത്തോട് മനുഷ്യൻ നടത്തുന്ന ഇടമുറിയാത്തതായ ബന്ധമാണ് പ്രാർത്ഥന. എന്നാൽ ഈ വേദഭാഗത്ത് പ്രാർത്ഥന എങ്ങനെ ആയിരിക്കണം എന്നത് വളരെ വ്യക്തമായി പ്രതിപാദിക്കുന്നു. ഇത് ഈ കാലഘട്ടത്തിന്റെ അനിവാര്യതയും അത്യാവശ്യവും നമ്മെ ഓർമ്മിപ്പിക്കുന്നു. ഹന്നാ തന്റെ ആവശ്യത്തിനുവേണ്ടി യാചിക്കുന്നെങ്കിലും അത് വ്യക്തമായി ദൈവത്തോട് ചോദിക്കുന്നു. മനുഷ്യജീവിതം വൈതരണികളിൽ അകപ്പെടുമ്പോൾ അതിൽനിന്ന് വിമോചനം പ്രാപിക്കുവാൻ നാം മനപൂർവമായി ശ്രമിക്കണം. അതിന് പ്രാർത്ഥന ആവശ്യമാണ്. നമ്മുടെ ആവശ്യങ്ങൾ ദൈവത്തോട് സമർപ്പിക്കുവാൻ നമുക്കു അവകാശവും സ്വാതന്ത്ര്യവും ദൈവം നൽകിയിട്ടുണ്ട്. അത് ഹന്ന ഉപയോഗിക്കുന്നു. ഇന്ന് ദൈവം നമ്മോടും ഇത് ആവശ്യപ്പെടുന്നു.

വൈതരണികളിൽ ഒഴിഞ്ഞുമാറാതെ, ഒളിച്ചോടാതെ തുടർച്ചയായി പ്രാർത്ഥിക്കുന്ന ഹന്ന നമ്മെ പഠിപ്പിക്കുന്നത് ദൈവ

സന്നിധിയിൽ നമ്മുടെ സാഹചര്യങ്ങളെ ബോധ്യപ്പെടുത്തുവാൻ തുടർച്ചയായി ദൈവവുമായുള്ള പ്രാർത്ഥനാജീവിതം ആവശ്യമാണ്. ദൈവം കേൾക്കുന്നില്ല എന്ന മനോഭാവം ഒഴിച്ചുവച്ച് ദൈവം നമ്മെ സഹായിക്കും എന്ന് പൂർണ്ണമനസ്സോടെ തുടർച്ചയായി പ്രാർത്ഥിക്കുവാൻ ഹന്നായെപ്പോലെ നമുക്കും സാധിക്കണം.

### പാഠം 2: ദൈവസന്നിധിയിലെ ഇടമുറിയാത്ത സഹവാസം

ജീവിതത്തിന്റെ പ്രതികൂലസാഹചര്യങ്ങളിൽ ദൈവാലയവും ദൈവികശുശ്രൂഷകരുമായുള്ള സഹവാസവും ബന്ധവും ഒരു ദൈവപൈതലിന്റെ ജീവിതത്തെ പത്തരമാറ്റ് മേന്മയുള്ളതാക്കും. ദൈവം വസിക്കുന്ന ആലയമാണ് ദൈവാലയം. ദുർഘടമായ ജീവിതസാഹചര്യത്തിൽ ദൈവാലയത്തിന്റെ പടിവാതിൽക്കൽ തലകുനിക്കാൻ കഴിയണം. അപ്പോൾ ദൈവം നമ്മെ കൈപിടിച്ചുയർത്തുകയും തലയിൽ കൈവച്ച് അനുഗ്രഹിക്കുകയും ചെയ്യും. പ്രയാസങ്ങളിൽ, ദൈവവുമായി ബന്ധം ഉള്ള ജീവിതങ്ങളുമായുള്ള സുഹൃത്ബന്ധം സൃഷ്ടിക്കുക വഴി ദൈവവുമായി കൂടുതൽ അടുക്കുന്നതിനും സഹായിക്കും.

### പാഠം 3: കരച്ചിൽ (crying)

പ്രതികൂലമോ അനുകൂലമോ ആയ സാഹചര്യങ്ങളിൽ മനസ്സിനെയും ശരീരത്തെയും നിയന്ത്രിക്കുവാൻ സാധിക്കാത്ത സാഹചര്യങ്ങൾ ഉണ്ടാകാറുണ്ട്. ഇത് പൊട്ടിയൊഴുകുന്ന ഒരു അനുഭവമാണ് കരച്ചിൽ. ഇത് ദൈവസന്നിധിയിൽ ആകുമ്പോൾ ദൈവം അതിനെ തന്റെ തുരുത്തിയിൽ സൂക്ഷിക്കുകയും അതിന് വിലനൽകുകയും ചെയ്യും. ഇന്ന് കണ്ണുനീർ വറ്റിയ കാലഘട്ടമാണ്. റിയാലിറ്റി ഷോയിലും ടി.വി. സീരിയലുകളിലും മാത്രം കരയുവാൻ ശ്രമിക്കുന്ന കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. അതുകൊണ്ട് സങ്കടമാണെങ്കിലും സന്തോഷമാണെങ്കിലും ദൈവസന്നിധിയിൽ നാം പങ്കുവയ്ക്കണം.

### ഉത്തരങ്ങൾ (answers)

ഉത്തരം 1: ഹന്നയെ അവളുടെ അതേ അവസ്ഥയിൽ ദൈവം മനസ്സിലാക്കുകയും അംഗീകരിക്കുകയും ചെയ്യുന്നു. ദൈവസന്നിധിയിൽ അംഗീകാരം മാന്യവും ലോകത്തിലെ ഏത് ശ്രേഷ്ഠമായ പദവിയെക്കാളും മഹത്തരമാണ്.

ഉത്തരം 2: പ്രാർത്ഥനയ്ക്കും കരച്ചിലിനും വ്യക്തമായ മറുപടി ദൈവം നൽകുന്നു. ദൈവത്തോടും ദൈവാലയത്തോടുമുള്ള ബന്ധത്തിൽ ചോദിക്കുന്ന യാചനയ്ക്ക് ഉത്തരം ലഭിക്കും എന്ന ശക്തവും മനോഹരവുമായ സന്ദേശം നമുക്കു നൽകുന്നു. വ്യക്തമായി ദൈവത്തോട് പറഞ്ഞപ്പോൾ അതേപടി ദൈവം യാചന അംഗീകരിച്ച് ഉത്തരം നൽകുന്നു.

ഉത്തരം 3: ദൈവത്താൽ അസാദ്ധ്യമായി യാതൊന്നും ഇല്ല എന്ന് ഉറപ്പ് ലഭ്യമാക്കുന്നു.

യേശു തന്റെ ശുശ്രൂഷകളിലൂടെ നമുക്ക് നൽകിയതും ഇതു തന്നെയാണ്. കാൽവരിക്രൂശിലെ പ്രത്യാശ, സഹിഷ്ണുത, സ്നേഹം ഇവ നമുക്ക് പുതിയ യുഗം നൽകുകയാണ്. ദൈവസന്നിധിയിലെ ലോകത്തിനുവേണ്ടിയുള്ള എല്ലാ ചോദ്യങ്ങളുടെയും ഉത്തരമാണ് യേശുക്രിസ്തു. ദൈവികസ്പർശനത്തിന്റെ യഥാർത്ഥമായ വിരലടയാളങ്ങളാണ് ഈ ഉത്തരങ്ങൾ. ഇത് ജീവിതത്തിന്റെ മായാത്ത മുദ്രകളായിത്തീരണമെങ്കിൽ ഈ ഉത്തരങ്ങൾ യാഥാർത്ഥ്യമാക്കണം. അതിനായി പുതിയ കാലഘട്ടത്തിൽ നമുക്കൊരുങ്ങാം, പ്രാർത്ഥിക്കാം. ●

പുസ്തകപരിചയം

ജോർജ്ജ് ജോസഫ് ഇഞ്ചക്കാട്ടിൽ

# പൗലോസ് മാർ ഗ്രീഗോറിയോസ് സംവദിക്കുന്നു

ഗ്രിഗറി ഓഫ് ഇൻഡി സ്റ്റഡി സെന്റർ അഭിവന്ദ്യ ഭാഗ്യസ്മരണനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ദർശനങ്ങളും ആശയങ്ങളും പഠനങ്ങളും സഹൃദയലോകത്തിന് പരിചയപ്പെടുത്തുക എന്ന ഉദ്ദേശത്തോടുകൂടെ തയ്യാറാക്കിയ ഒരു ലഘുഗ്രന്ഥമാണ് "പൗലോസ് മാർ ഗ്രീഗോറിയോസ് സംവദിക്കുന്നു". വെറും 132 പേജ് മാത്രം. പക്ഷേ ഈ ചെറിയ പുസ്തകത്തിൽ അടങ്ങിയിരിക്കുന്ന ആശയം വളരെ ബൃഹത്താണ് എന്ന് ഒരൊറ്റ വായനയിൽത്തന്നെ സ്പഷ്ടമാകുന്നുണ്ട്. കോട്ടയത്തെ സോഫിയാ ബുക്ക്സ് വിതരണം ചെയ്യുന്ന ഈ പുസ്തകത്തിന്റെ വില വെറും 65 രൂപയാണെന്നതിനാൽ ആർക്കും പ്രയാസം കൂടാതെയുള്ള വാങ്ങാൻ സാധിക്കുന്നു. ഇത് തയ്യാറാക്കിയത് അഭിവന്ദ്യതിരുമേനിയുടെ ജീവിതകാലത്ത് അദ്ദേഹവുമായി വളരെ അടുത്ത് ഇടപഴകിയിട്ടുള്ള ജോയ്സ് തോട്ടയ്ക്കാട്, ജോൺസൺ ജേക്കബ് മല്ലപ്പള്ളി എന്നിവരാണ്. ഇവർ ഗ്രന്ഥരചനയ്ക്കുവേണ്ടി നടത്തിയ അദ്ധ്വാനം വളരെ ശ്ലാഘനീയമാണ്, അഭിനന്ദനാർഹമാണ്.

പുസ്തകത്തെ രണ്ടു ഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. ദളം ഒന്നും ദളം രണ്ടും. ഒന്നാം ഭാഗത്ത് തിരുമേനിയുമായി ഗ്രന്ഥകർത്താക്കൾ നടത്തിയ ഒരു അഭിമുഖമാണ്. കൂടാതെ ബുദ്ധമതചിന്തകളെ വിശദീകരിച്ചുകൊണ്ട് അവ ക്രിസ്തീയ വിശ്വാസസത്യങ്ങളുമായി എത്രകണ്ട് പൊരുത്തപ്പെടുന്ന എന്നതിനെക്കുറിച്ച് അഭിവന്ദ്യ തിരുമേനി 1994 സെപ്തംബർ മാസം കോട്ടയത്ത് പഴയ സെമിനാരിയിൽ അവസാനവർഷ വൈദികവിദ്യാർത്ഥികൾക്കു നടത്തിയ ഒരു ക്ലാസ് വിശദമായി രേഖപ്പെടുത്തിയിട്ടുണ്ട്. തുടർന്ന് 'ദാർശനികന്റെ വിചാരലോകം' എന്ന പേരിൽ 1994-ൽ കറന്റ് ബുക്ക്സ് പ്രസിദ്ധീകരിച്ച തിരുമേനിയുടെ പുസ്തകത്തിൽ മുഖവുരയായി ചേർക്കാൻ തിരുമേനി എഴുതി നൽകിയ ഒരു ലേഖനം അതേപടി ചേർത്തിരിക്കുന്നു. പുതിയ മാനവികത എന്നതാണ് വിഷയം. 'നന്മയാണ് ദൈവം' എന്ന തിരുമേനിയുടെ ഒരു ലേഖനംകൂടി ഒന്നാം ഭാഗത്ത് വായിക്കുവാനുണ്ട്. ഈ ലേഖനം തിരുമേനിയുടെ വിൽപ്പത്രത്തിന്റെ കൂടെ ഉൾപ്പെടുത്തിയിരിക്കുന്ന ഒരു സന്ദേശമാണ്. രണ്ടാം ഭാഗത്ത് തിരുമേനിയെപ്പറ്റി തിരുമേനി തന്നെ നടത്തുന്ന ഒരു അവലോകനവും തിരുമേനിയുടെ ഒരു ധ്യാനവും ഉൾപ്പെടുത്തിയിരിക്കുന്നു. കൂടാതെ തിരുമേനി പ്രസിദ്ധീകരിച്ചിട്ടുള്ള പ്രബന്ധങ്ങൽ, പുസ്തകങ്ങൾ ഇവയുടെയും തിരുമേനിയെപ്പറ്റിയുള്ള പഠനങ്ങളുടെയും ലിസ്റ്റുകളും ചേർത്തിരിക്കുന്നു. ബഹുമാനപ്പെട്ട കെ.എം. ജോർജ്ജച്ചന്റെ മുഖവുരയും ഗ്രന്ഥത്തിന്റെ സൂത്രധാരകന്മാ

